നവസാക്ഷര സാഹിത്യമാല

# സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട

പി.കെ. രവീന്ദ്രൻ

ചിത്രീകരണം
വിജയൻ നെയ്യാറ്റിൻകര



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ സഹകരണത്തോടെ 1989–ൽ ആലുവയിൽ സംഘടിപ്പിച്ച പണിപ്പുരയിൽ വികസിപ്പി ച്ചെടുത്തതാണ് ഈ പുസ്തകം.

ISBN 81-237-2893-X

1999 (*ശക 1921*)

രൂ. 8.00
SOOKSHICHAL DUKHIKKENDA *(Malayalam)*
പ്രസാധനം: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
എ–5, ഗ്രീൻപാർക്ക്, ന്യൂഡൽഹി 110 016

## സൂക്ഷിച്ചാൽ ദുഃഖിക്കേണ്ട

രാമുവും മാധവനും തൊഴിലാളികളാണ്. കല്ലും മരവും ചുമക്കും. കുമ്മായം കൂട്ടും. എല്ലാപണിയും എടുക്കും. കെട്ടിടം പണിക്കും റോഡുപണിക്കും പോകും. ഇന്ന് കെട്ടിടം പണി ആയിരുന്നു. പണി കഴിഞ്ഞ് അവർ വീട്ടിലേക്ക് തിരിച്ചു. ചൂടു കാല മാണ്. നല്ല ദാഹം. അകലെ നിന്നു തന്നെ വഴിവ ക്കിലെ പൈപ്പുകാണാം.

‘‘എനിക്കു കുറച്ചു വെള്ളം കുടിക്കണം. കൈയും, കാലും ഒന്നു കഴുകുകേം വേണം.” മാധ വൻ പറഞ്ഞു.

“നിനക്കു കണ്ണില്ലേ, മാധവാ ? നീ ഈ പൈപ്പിൻ ചോട്ടിലേക്ക് നോക്ക്, വരിവരിയായി കുടങ്ങൾ കണ്ടില്ലേ? അതിലിപ്പോ വെള്ളം ഇല്ല. പാതിര യാവും വെള്ളം വരാൻ”. രാമു ഇതുപറഞ്ഞപ്പോ ഴാണ് മാധവൻ അതു ശ്രദ്ധിച്ചത്.

പത്തിരുപത് കുടങ്ങളെങ്കിലും കാണും. പാതി രയായാലും പെണ്ണുങ്ങൾ ഉറക്കമിളച്ച് കാവലി രിക്കും. എന്നാലേ കുടിക്കാനുള്ള വെള്ളം കിട്ടൂ. കിണറ്റിലും കുളത്തിലുമൊന്നും വെള്ളമില്ല. ഉണ്ടെ



ങ്കിൽ തന്നെ കുടിക്കാൻ കൊള്ളില്ല.

"വേഗം നടക്ക്–നമുക്ക് ആ ചന്തത്തോടിൽ നിന്ന് കൈയും കാലും കഴുകാം." അവർ വേഗം നട ക്കാൻ തുടങ്ങി.



പഞ്ചായത്തു വഴിയുടെ ഓരം ചേർന്നാണ് തോട്. മുതിരപ്പുഴയിൽ ചെന്നു ചേരുന്ന തോട്. ചന്തയുടെ അരികിലൂടെ ഒഴുകുന്നത് കൊണ്ടാണ് ചന്തത്തോടായത്. നടന്നു നടന്ന് അവർ തോടിനടുത്തെത്തി.

"ഇതിൽ കന്നാലി പോലും ഇറങ്ങില്ലല്ലോ - എന്തൊരു നാറ്റം." രാമു മൂക്കുപൊത്തി.

"എങ്ങനെ നാറാതിരിക്കും. ഉള്ള ചപ്പും ചവറും മുഴുവൻ തോട്ടിലല്ലേ? മീൻ കച്ചോടക്കാരും ഇറച്ചിക്കാരും എല്ലാം വലിച്ചെറിയുന്നത് ഈ തോട്ടിലേക്കാണ്. ചന്തേന്നുള്ള മുഴുവൻ അഴുക്കും ഇതിലെത്തും. ഇതിലെ വെള്ളം തൊട്ടാൽ വല്ല സുഖക്കേടും പിടിക്കും." മാധവന് ദേഷ്യം സഹിക്കാൻ പറ്റുന്നില്ല.

ശരിയാണ്, കറുത്തിരുണ്ടവെള്ളമാണ് തോട്ടിൽ. ചപ്പുചവറുകളും ഓലയും തടിയും കിടക്കുന്നതു കാരണം വെള്ളത്തിന് ഒഴുക്കില്ല.

“ചെറുപ്പത്തിൽ ഈ തോട്ടിലാണ് നമ്മൾ കുളിച്ചിരുന്നത്. നീ അത് ഓർക്കുന്നുണ്ടോ? അന്ന് നല്ല കണ്ണീരുപോലത്തെ വെള്ളമായിരുന്നു. ഇപ്പൊ



ഒന്നിനും കൊള്ളാണ്ടായി." രാമുവിന് സങ്കടം വരുന്നുണ്ടായിരുന്നു.

"വേഗം നടക്ക്, എനിക്കു ദാഹിച്ചിട്ടു വയ്യ. നമുക്ക് ആ അന്തോണിച്ചേട്ടന്റെ ചായക്കടേന്ന് കുറച്ചു വെള്ളം വാങ്ങിക്കുടിക്കാം." മാധവൻ തിടുക്കം കൂട്ടി.

അവർ വേഗം നടക്കാൻ തുടങ്ങി. പഞ്ചായത്തു കിണറിന്റെ അടുത്തെത്തിയപ്പോൾ കുട്ടികളുടെ ബഹളം. പത്തുപന്ത്രണ്ടുപേരുണ്ട്. കമ്പും കല്ലും കിണറ്റിലേക്ക് വലിച്ചെറിയുകയാണ്.

"എന്താടാ കിടന്ന് ബഹളം വെയ്ക്കുന്നത്?" രണ്ടുപേരും ഒന്നിച്ചാണു ചോദിച്ചത്.

"കിണറ്റിൽ പാമ്പ്." – കുട്ടികളിലാരോ ഉത്തരം പറഞ്ഞു.

മാധവൻ കിണറ്റിലേക്കു നോക്കി. ഒരു പാവം നീർക്കോലി. ഏറുകൊണ്ട് അതു ചത്തു കഴിഞ്ഞിരുന്നു. കിണർ നിറയെ കമ്പും വടികളും.

"ഓടെടാ എല്ലാം. ഒരു കിണറുണ്ടായതും നശിപ്പിച്ചു. കുരുത്തംകെട്ട വകകള്." മാധവൻ ദേഷ്യപ്പെട്ടു.

"അല്ലെങ്കിലും ഈ കിണറ്റിലെ വെള്ളം ആരാ കുടിക്കുക?" കുട്ടികളിലൊരാൾ പറഞ്ഞു.

"കുടിച്ചില്ലെങ്കിലെന്താ? കുളിച്ചുകൂടേ? അലക്കിക്കൂടേ? പുരാണം പറയാണ്ട് വീട്ടിൽ പോടാ." മാധവൻ കുട്ടികളെ വീട്ടിലേക്ക് ഓടിച്ചു.



"ഒരു തുള്ളിവെള്ളം കിട്ടാൻ മനുഷ്യൻ നാഴികകൾ നടക്കുന്നു. അപ്പോഴാണ് ഉള്ളവെള്ളവും ചീത്തയാക്കുന്നത്. ഇവനെയൊക്കെ എന്താ ചെയ്യേ

ണ്ടതെന്നോ!" മാധവന് ദേഷ്യം സഹിക്കുന്നില്ല.

"പിള്ളാരല്ലെ, മാധവാ. അവർക്കെന്തറിയാം. മുതിർന്നവരും ഇങ്ങനെ തന്നെയല്ലേ? അവർക്കുമില്ല ഈ ബോധം." രാമു അയാളെ സമാധാനിപ്പിച്ചു.

അന്തോണിച്ചേട്ടന്റെ ചായക്കടയിലെത്തുന്നതുവരെ രണ്ടുപേരും ഒന്നും സംസാരിച്ചില്ല.

കടയിലെത്തിയതും മാധവൻ ഒരു ഗ്ലാസ്സ് വെള്ളം



വാങ്ങി. ദാഹംകൊണ്ട് അയാൾക്ക് കണ്ണുകാണാതായിരുന്നു. അയാൾ വെള്ളം കുടിക്കാനൊരുങ്ങി.

മാധവനെ തടഞ്ഞുകൊണ്ട് രാമുപറഞ്ഞു – "മാധവാ – നീ എന്താണ് ചെയ്യണത്. ദാഹിക്കുന്നൂന്ന് പറഞ്ഞ് എന്തു വെള്ളവും കുടിക്കാമോ? – നീയതു കളയ്."

മാധവൻ കൈയിലുള്ള ഗ്ലാസ്സിലേക്കു നോക്കി. കലങ്ങിയ വെള്ളം. അതിൽ എന്തൊക്കെയോ പൊങ്ങിക്കിടപ്പുണ്ട്. വെള്ളം അന്തോണിച്ചേട്ടന്റെ മുഖത്തൊഴിക്കാൻ തോന്നി. പക്ഷേ അയാൾ ക്ഷമിച്ചു. അത് അകലേക്ക് ഒഴിച്ചുകളഞ്ഞ് അയാൾ രാമുവിനെ നോക്കി.

"കുറച്ചു കൂടി നടന്നാൽ ടീച്ചറുടെ വീടെത്തും. നമുക്ക് അവിടെച്ചെന്ന് വെള്ളം കുടിക്കാം. ടീച്ചർക്ക് പനിയാണെന്നു കേട്ടു. അതന്വേഷിക്കുകയും ആകാം." രാമു മാധവനെ സമാധാനിപ്പിച്ചു.

"അയ്യോ – ഞാനറിഞ്ഞില്ല. അതാണ് ടീച്ചറെ കഴിഞ്ഞയാഴ്ച കാണാതിരുന്നത്." മാധവൻ.

രണ്ടുപേരും ടീച്ചറുടെ വീട്ടിലേക്കു നടന്നു.

രാധ ടീച്ചറുടെ വീട് അവർക്കെല്ലാം സ്വന്തം വീടുപോലെയാണ്. അക്ഷരം പഠിക്കാൻ കാരണക്കാരി ടീച്ചറാണ്. ടീച്ചർ നിർബന്ധിച്ചാണ് ക്ലാസ്സിലെത്തിച്ചത്. ഇപ്പോൾ അതൊക്കെ ഓർത്താൽ ചിരിവരും. എത്രദിവസം ടീച്ചർ തെരക്കി വീട്ടിൽ ചെന്നിട്ടുണ്ടെന്നോ? ഒളിച്ചു മാറി നടക്കാൻ കുറെ ശ്രമിച്ച

താണ്. പക്ഷേ ടീച്ചർ വിട്ടില്ല.

ടീച്ചറുടെ വീട്ടിൽ തന്നെയായിരുന്നു ക്ലാസ്സ്. പ്രഭാകരൻ സാറിന് ഒരു വിരോധവും ഉണ്ടായിരുന്നില്ല. കമ്പനിയും യൂണിയനുമൊക്കെയായി സാറെത്തുമ്പോൾ വൈകും. ക്ലാസ്സ് നടക്കുമ്പോഴാണെങ്കിൽ സാറും കൂടും. സ്ലേറ്റും ബോർഡുമൊക്കെ കൊണ്ടുതന്നത് സാറാണ്.

മുഴുവൻ ക്ലാസ്സുകളുടെയും മേൽനോട്ടം ടീച്ചറിനായിരുന്നു. ടീച്ചറുടെ മകൾ രാധികയാണ് പഠിപ്പിച്ചത്. ചിലപ്പോഴൊക്കെ ടീച്ചറും പഠിപ്പിക്കും. ആ പെങ്കൊച്ചിന്റെ മുന്നിൽ ചെന്നിരിക്കാൻ നാണമായിരുന്നു രാമുവിനും മാധവനും. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ നാണമൊക്കെ മാറി. താൻ ഒരൊറ്റദിവസം പോലും ക്ലാസ്സു മുടക്കിയിട്ടില്ലെന്ന് രാമു ഓർത്തു. അയാൾക്കതിൽ അഭിമാനം തോന്നി.

ഇപ്പോൾ ജനവിദ്യാകേന്ദ്രമുണ്ട്. രാധ ടീച്ചറാണ് അതിന്റെ ചുമതലക്കാരി. ടീച്ചർ എല്ലാകാര്യങ്ങളും പറഞ്ഞു തരും. എല്ലാ ബുധനാഴ്ചയും അവർ കൂടിച്ചേർന്ന് ചർച്ചകൾ നടത്തും. ടീച്ചർക്ക് അസുഖമാണെന്നറിഞ്ഞപ്പോൾ മാധവൻ ദാഹം മറന്നു പോയി.

ടീച്ചറെ തെരക്കിക്കൊണ്ടാണ് വീട്ടിൽ ചെന്ന് കയറിയത്. ചിരിച്ചുകൊണ്ട് വാതിൽ തുറന്നത് ടീച്ചർ തന്നെയായിരുന്നു. സമാധാനമായി.

"ടീച്ചറുടെ അസുഖം മാറിയോ?" മാധവൻ

തിരക്കി.

"ജലദോഷമായിരുന്നു. സുഖമായി. ചായ എടുക്കട്ടെ, രണ്ടുപേർക്കും?" ടീച്ചർ.

"ചായ വേണ്ട – വെള്ളം മതി. നല്ല ദാഹമുണ്ട്. തൊണ്ടവറ്റി വരണ്ടു." മാധവൻ.

"മോളേ – നിന്റെ കുട്ടികൾ വന്നതു കണ്ടില്ലേ? കുടിക്കാൻ വെള്ളം കൊണ്ടുവന്നുകൊടുക്ക്."



ഒരു വലിയ പാത്രം നിറയെ വെള്ളവും, രണ്ടു ഗ്ലാസ്സുമായി രാധിക എത്തി. അത് സ്റ്റൂളിൽ വെച്ച ശേഷം രാമുവിനോട് ചോദിച്ചു – "ജാനുച്ചേച്ചിയെയും മീരയേയും കണ്ടിട്ടു കുറെ ദിവസമായല്ലോ. ഇവിടെ ഇല്ലേ?"

"ഓരോ പണിത്തിരക്കുകൊണ്ടാണ് വരാത്തത്" – രാമു.

മാധവൻ വെള്ളം കുടിക്കാൻ ഒരുങ്ങുകയാണ്. രാധിക പറഞ്ഞു – "ചെറിയ ചൂടുണ്ട്, കേട്ടോ – തിളപ്പിച്ചതേ ഉള്ളൂ. നല്ലവണ്ണം തണുത്തില്ല."

മാധവന് ഒന്നും മനസ്സിലായില്ല. കുടിക്കുവാനുള്ള വെള്ളം തിളപ്പിക്കുന്നതെന്തിനാണ്? പിന്നെ തണുപ്പിക്കണം. അതൊരു തമാശപോലെ തോന്നി മാധവന്. എന്നാലും ചെയ്യുന്നത് രാധ ടീച്ചറാണ്. അപ്പോൾ എന്തെങ്കിലും കാര്യം കാണും.

"കുടിക്കുവാനുള്ള വെള്ളം തിളപ്പിക്കുന്നതെന്തിനാണ്." – മാധവന്റെ സംശയം പുറത്തു വന്നു.

"വേനൽക്കാലമല്ലേ മാധവാ. നല്ലവെള്ളം കിട്ടാൻ വിഷമമാണ്. കിട്ടുന്ന വെള്ളം നല്ലതല്ലെങ്കിലോ? അതുകൊണ്ടാണ് തിളപ്പിച്ചാറ്റിയ വെള്ളം മാത്രം കുടിക്കുന്നത്." – ടീച്ചർ മറുപടി പറഞ്ഞു.

"ചായക്കടയിൽ നിന്ന് ഒരു ഗ്ലാസ്സ് വെള്ളം വാങ്ങി. കലക്കവെള്ളം. കുടിക്കാൻ പറ്റിയില്ല. ഞാൻ ഒഴിച്ചു കളഞ്ഞു." – മാധവൻ തന്റെ അനുഭവം വിവരിച്ചു.

"അവൻ കുടിക്കാൻ പോയതാ ടീച്ചർ. ഞാൻ സമ്മതിച്ചില്ല." - രാമു പറഞ്ഞു.

"നന്നായി രാമൂ - അല്ലെങ്കിൽ നീ തന്നെ അവനെ ആശുപത്രിയിൽ കൊണ്ടു പോകേണ്ടി വരുമായിരുന്നു." ടീച്ചർ.

"ചീത്തവെള്ളം തിളപ്പിച്ചാൽ നന്നാവുമോ?" രാമുവിന് കൂടുതൽ അറിയണം.

"തിളപ്പിച്ചാൽ മാത്രം പോരാ." - ടീച്ചർ തുടർന്നു. "ചായക്കടയിൽ നിന്നും കിട്ടിയവെള്ളം മാധവൻ കുടിച്ചില്ല. അതിൽ അഴുക്കു കിടന്നിരുന്നത് കൊണ്ടല്ലേ? ഇങ്ങനെ കാണാവുന്ന അഴുക്ക് അരിച്ചു മാറ്റാം. വേറൊരു തരം അഴുക്ക് വെള്ളത്തിലുണ്ടാകും. ഇതാണ് കൂടുതൽ അപകടകരം. വെറും കണ്ണുകൊണ്ട് കാണാൻ പറ്റാത്ത അഴുക്ക്. രോഗാണുക്കൾ ഇക്കൂട്ടത്തിൽ പെടും. ഇവയെ അരിച്ചു മാറ്റാൻ പറ്റില്ല. ശരീരത്തിൽ കടന്നാൽ നിരവധി രോഗങ്ങൾ ഉണ്ടാക്കാൻ ഈ രോഗാണുക്കൾക്കു കഴിയും. വയറിളക്കവും കോളറയുമൊക്കെ ഉണ്ടാക്കുന്ന അണുക്കൾ വെള്ളത്തിലൂടെ നമ്മുടെ ശരീരത്തിൽ കടക്കും. ഈ രോഗാണുക്കളെ നശിപ്പിക്കാനാണ് വെള്ളം തിളപ്പിക്കുന്നത്. തിളപ്പിച്ചാറ്റിയ വെള്ളത്തിൽ രോഗാണുക്കൾ മിക്കവാറും ഉണ്ടാകില്ല."

രാമുവിന് ഇനിയും സംശയങ്ങളുണ്ട്. "പഞ്ചായത്തു കിണറ്റിൽ നിന്ന് ആരും വെള്ളം കുടിക്കു

ന്നില്ല. പക്ഷേ, ഇവിടെ കിണറ്റിലെ വെള്ളമാണ് കുടിക്കുന്നത്. അതെന്താണ്?"

"പഞ്ചായത്തു കിണർ നോക്കാൻ ആരുമില്ലല്ലോ. അത് ആർക്കും വേണ്ടാതെ കിടക്കുകയല്ലേ? കാക്ക കാഷ്ഠിക്കും, കുട്ടികൾ കണ്ടതൊക്കെ വലിച്ചെറിയും. അഴുക്കുകളൊന്നും വീഴാതെ മൂടിവെച്ചാലോ? വെള്ളം ചീത്തയാവുകയില്ല. വരൂ, കിണറ് മൂടിവെക്കുന്നത് ഞാൻ കാണിച്ചു തരാം." – ടീച്ചർ അവരെ കിണറിനടുത്തേക്കു കൊണ്ടുപോയി.

കിണറിന് നിലത്തു നിന്ന് മൂന്നടി പൊക്കമുള്ള ഭിത്തിയുണ്ട്. ചുറ്റിനും നല്ല വീതിയിൽ സിമന്റ് ഇട്ട തറ. തറയ്ക്ക് അല്പം ചെരിവുള്ളതുകൊണ്ട് വെള്ളം കെട്ടി നിൽക്കില്ല. വെള്ളം ഒഴുകിപ്പോകാനായി ഒരു ചാലുമുണ്ട്. കിണറിന്റെ പരിസരം നല്ല വൃത്തിയുള്ളതാണ്.

മുകൾഭാഗം കമ്പിവല കൊണ്ടു മൂടിയിട്ടുണ്ട്. അഴുക്കൊന്നും വീഴില്ല. മുകളിൽ ഒരിടത്ത് തൊട്ടി കമഴ്ത്തിവെച്ചിരിക്കുന്നു.

"തൊട്ടിയെന്തിനാണ് കമഴ്ത്തിവെക്കുന്നത്" മാധവന് സംശയം.

"അതിൽ ഒന്നും വീഴാതിരിക്കാൻ തന്നെ. തൊട്ടി വെള്ളത്തിൽ ഇടേണ്ടതല്ലേ? അത് നിലത്തും വെക്കരുത്. നിലത്തുള്ള അഴുക്ക് തൊട്ടിയിൽ പറ്റും. അങ്ങനെ അത് കിണറ്റിലുമെത്തും. അതു സംഭവിക്കാതിരിക്കാനാണ് തൊട്ടി മുകളിൽ തന്നെ



വെക്കുന്നത്. അൽപം ശ്രദ്ധിച്ചാൽ മതി. നല്ലവെള്ളം കുടിക്കാം." ടീച്ചർ പറഞ്ഞു നിർത്തി.

"ഈ വെള്ളത്തിൽ രോഗാണുക്കൾ ഉണ്ടാവൂല്ലേ?" - രാമു ചോദിച്ചു.

"ഉണ്ടാകും. അവയെ ഇല്ലാതാക്കാൻ ഒരു വഴിയുണ്ട്. കിണറ്റിൽ ബ്ലീച്ചിങ്ങ് പൗഡർ ചേർക്കുക.

രോഗാണുക്കളെ കൊല്ലാൻ ബ്ലീച്ചിങ്ങ് പൗഡറിനു കഴിയും." ടീച്ചർ.

"ഒരു വെളുത്ത പൊടിയല്ലേ? മൂക്കു തുളയ്ക്കുന്ന മണമാണതിന്. എനിക്കറിയാം" – മാധവൻ തന്റെ അറിവു വെളിപ്പെടുത്തി.

"ഈ കിണറ്റിലും ബ്ലീച്ചിങ്ങ് പൗഡർ ചേർത്തിട്ടുണ്ട്. എന്നാലും ഞങ്ങൾ വെള്ളം തിളപ്പിച്ചേ കുടിക്കൂ – അതൊരു ശീലമാക്കിയിരിക്കുകയാണ്." – ടീച്ചർ പറഞ്ഞു നിർത്തി.

"പൈപ്പു വെള്ളത്തിൽ രോഗാണുക്കളുണ്ടാകുമോ?" രാമുവിന്റെ സംശയം.

"ഉണ്ടാകാൻ പാടില്ലാത്തതാണ്. എന്നാൽ പലപ്പോഴും പൈപ്പുവെള്ളത്തിലും രോഗാണുക്കളെ കാണാറുണ്ട്. അതുകൊണ്ട് പൈപ്പുവെള്ളവും തിളപ്പിച്ചു തന്നെ കുടിക്കുന്നതാണ് നല്ലത്. ഈയാഴ്ചത്തെ നമ്മുടെ ചർച്ച കുടിവെള്ളത്തെക്കുറിച്ചാകാം, എന്താ? ഇക്കാര്യങ്ങളൊക്കെ എല്ലാവരേയും അറിയിക്കണ്ടേ?" ടീച്ചർ ഓർമ്മിപ്പിച്ചു.

"അതു നല്ലതാണ്. ബുധനാഴ്ചയല്ലേ രാമൂ നമ്മുടെ ക്ലാസ്സ്?" മാധവൻ ദിവസം ഒന്നുകൂടി ഉറപ്പിച്ചു.

"ശരി, നേരം ഒരുപാടു വൈകി. ഇനി ഞങ്ങൾ ഇറങ്ങട്ടെ". അവർ യാത്ര പറഞ്ഞു.

* * * *

ലക്ഷംവീടു കോളനിയിലാണ് രാമു താമസിക്കു



ന്നത്. ചെറിയവീട്. ജാനു അതു വൃത്തിയായി സൂക്ഷിക്കുന്നു. രാമുവും ജാനുവും മകൾ മീരയും ചേർന്നതാണ് കുടുംബം.

കോളനിയിലെ പൈപ്പിൽ നിന്നാണ് അവർ വെള്ളമെടുക്കുന്നത്. ഈയിടെയായി വെള്ളം കുറവാണ്. ആകെ വരൾച്ചയായതുകൊണ്ടാകാം. ചില ദിവസങ്ങളിൽ പാതിരവരെ കാത്തിരിക്കണം. വെള്ളം വരുമ്പോൾ പൈപ്പിൻ ചോട്ടിൽ നല്ല ബഹളമായിരിക്കും.

അലക്കും കുളിയുമൊക്കെ പുഴയിലാണ്. പുഴ

യിൽ വെള്ളം തീരെ കുറഞ്ഞു തുടങ്ങി. ഇക്കണെക്കിനു പോയാൽ ആകെ വിഷമിക്കും. ഇന്നലെ പൈപ്പിൽ നിന്നും വെള്ളം കിട്ടിയില്ല. ഇന്നുച്ചയായപ്പോഴാണ് ലോറിയിൽ കുറച്ചു വെള്ളമെത്തിയത്. എന്തു വെള്ളമാണാവോ? വെള്ളം കുടിക്കാതെ ജീവിക്കാൻ പറ്റില്ലല്ലോ? എന്തെങ്കിലും സുഖക്കേട് പിടിച്ചാലോ എന്ന പേടിയാണ് എല്ലാവർക്കും.

വീട്ടിലേക്ക് വരുമ്പോൾ രാമു ഓർത്തു. കഴിഞ്ഞവർഷവും ഇതുപോലെ വരൾച്ചയുണ്ടായതാണ്. വെള്ളം കിട്ടാതായി. ആളുകൾ ബഹളമുണ്ടാക്കി. ഒടുവിൽ ലോറിയിൽ വെള്ളമെത്തി.

ധാരാളം ആളുകൾക്ക് വയറിളക്കം പിടിച്ചു. അതിസാരമാണെന്നാണ് പത്രക്കാർ പറഞ്ഞത്. അഞ്ചു പേരാണ് മരിച്ചത്. കോളനിയിൽ ആകെ ഭയമായിരുന്നു. പെട്ടെന്ന് വാസന്തിയുടെ മകന്റെ കാര്യം രാമുവിന്റെ മനസ്സിൽ വന്നു. എന്തു നല്ല ചന്തമുള്ള കുട്ടിയായിരുന്നു. മിടുമിടുക്കൻ. അഞ്ചാറു പ്രാവശ്യം വയറ്റിൽ നിന്നുപോയി. വാസന്തിയും കെട്ടിയവനും പണിക്കു പോയിരുന്നു. ശ്രദ്ധിക്കാൻ കഴിഞ്ഞില്ല. അടുത്ത ദിവസം ഛർദ്ദിയും തുടങ്ങി. ചേമ്പിൻതണ്ടുപോലെ വാടിത്തളർന്നുപോയിരുന്നു. ആശുപത്രിയിൽ എത്തിച്ചെങ്കിലും രക്ഷപ്പെട്ടില്ല.

രാമുവിന് പെട്ടെന്ന് പേടി തോന്നി. തന്റെ മകൾ



ക്കെന്തെങ്കിലും സംഭവിച്ചാൽ? ഇല്ല. താനതു സമ്മ തിക്കില്ല. തിളപ്പിച്ചാറ്റിയവെള്ളം മാത്രമേ കുടിക്കാൻ സമ്മതിക്കൂ. വീട്ടിലെത്തിയ ഉടനെ ജാനുവിനോടു പറഞ്ഞു. "ഒരു കലം വെള്ളം തിളപ്പിച്ചിട്ടേക്കണം. പച്ചവെള്ളം കുടിക്കണ്ട. കഴിഞ്ഞകൊല്ലത്തെ പ്പോലെ വയറിളക്കമോ മറ്റോ...."ഭർത്താവിന്റെ ഉപ

ദേശം കേട്ട ജാനുവിന് ചിരിവന്നു.

"ഞാൻ നേരത്തേതന്നെ വെള്ളം തിളപ്പിച്ചു വെച്ചിട്ടുണ്ട്." അഭിമാനത്തോടെ ജാനു പറഞ്ഞു.

അംഗൻവാടിയിൽ നടന്ന ക്ലാസ്സിന്റെ കാര്യം ജാനു രാമുവിനോട് പറഞ്ഞു. എല്ലാം ശ്രദ്ധിച്ചു കേട്ട രാമു പറഞ്ഞു. "ആ ക്ലാസ്സ് ഏർപ്പാടാക്കിയ വരെ തൊഴണം. കോളനീലുള്ള മുഴുവൻ ആളുകളും ക്ലാസ്സിൽ വന്നിരുന്നോ?" രാമു ചോദിച്ചു.

"പെണ്ണുങ്ങൾക്കുവേണ്ടിയായിരുന്നു ക്ലാസ്സ്. - എല്ലാവരേയും വിളിച്ചുകൊണ്ടുപോയി. ഡോക്ടർ പടങ്ങളൊക്കെ കാണിച്ചാണ് പറഞ്ഞു തന്നത്. എന്തൊക്കെ തരം സുഖക്കേടുകളാ! എനിക്ക് പേടിയായി"

"മോളും പോയില്ലേ ക്ലാസ്സില്? എന്തൊക്കെയാണ് ഡോക്ടർ പറഞ്ഞത്? അച്ഛൻ കേൾക്കട്ടെ?" രാമു മകളോടു ചോദിച്ചു.

ഏഴാം ക്ലാസ്സുകാരിയാണ് മീര. അവൾക്കു കുറേയൊക്കെ മനസ്സിലായിട്ടുണ്ട്. അവൾ പറഞ്ഞു തുടങ്ങി.

"വെള്ളം വഴി ഉണ്ടാകുന്ന രോഗങ്ങളെക്കുറിച്ചാണ് ഡോക്ടർ പറഞ്ഞത്. നല്ലവെള്ളം കുടിച്ചാൽ പല രോഗങ്ങളെയും ഒഴിവാക്കാം."

"അങ്ങനെയായാൽ മരുന്നിന് കാശു ചിലവാക്കണ്ടല്ലോ - അതൊരു നല്ല കാര്യമല്ലേ?" രാമു ഇടയ്ക്കുകയറി പറഞ്ഞു.



“അതു തന്നെയാണ് ഡോക്ടറും പറഞ്ഞത്. വീടിന്റെ ചുറ്റുപാട് നന്നായി സൂക്ഷിക്കുക. നല്ല വെള്ളം കുടിക്കുക. നല്ല ആഹാരം കഴിക്കുക. എന്നാൽ മരുന്നിന് കാശു ചെലവാക്കേണ്ട.” മീര വിവരിച്ചു.



“ഒടുവിൽ പറഞ്ഞത് എളുപ്പമല്ല. എവിടന്നാ നല്ല ആഹാരം കിട്ടുക? പോട്ടെ എന്തൊക്കെ രോഗങ്ങളാണ് വെള്ളത്തീന്ന് പകരുന്നത്? ഒന്ന് വേഗം പറയ്?” രാമു തിടുക്കം കൂട്ടി.

“വയറിളക്കമാണ് പ്രധാനം. അത് മൂത്ത് അതി

സാരം. കൂടാതെ കോളറ, ടൈഫോയ്ഡ്, മഞ്ഞപ്പിത്തം, ചൊറി, ചിരങ്ങ് എന്നിങ്ങനെ പല രോഗങ്ങൾ. പിന്നെ പിള്ളവാതം - പോളിയോ എന്നുപറയും. വെള്ളത്തിലുള്ള പലതരം രോഗാണുക്കളാണ് ഇതൊക്കെ ഉണ്ടാക്കുന്നത്. അതിന്റെയൊക്കെ പേരും പറഞ്ഞു."

"അതൊന്നും അച്ഛന് മനസ്സിലാകില്ല മോളേ". രാമുവിന് പേടി തോന്നി. കുറച്ചു നേരത്തേക്ക് അയാൾ ഒന്നും പറഞ്ഞില്ല. നല്ലവെള്ളം കുടിച്ചില്ലെങ്കിൽ എന്തൊക്കെ അപകടങ്ങളാണ്. ഇതൊന്നും ആർക്കും അറിഞ്ഞൂകൂട.

നാളത്തെ ക്ലാസ്സിൽ എല്ലാവരെയും കൊണ്ടുവരണം. വെള്ളം കേടാക്കാണ്ട് നോക്കാൻ എല്ലാവരും പഠിക്കട്ടെ. രാമു തീരുമാനിച്ചു.

"നാളെ കുടിവെള്ളത്തെക്കുറിച്ച് ക്ലാസ്സുണ്ട്. ജനവിദ്യാകേന്ദ്രത്തിൽ. എല്ലാവരോടും പറയണം. ഞാൻ ഒന്നു കറങ്ങീട്ടു വരാം". അയാൾ പുറത്തേക്കിറങ്ങി.

രാമുവിന് ബുധനാഴ്ചത്തെ ചർച്ചാക്ലാസ്സിനെക്കുറിച്ചു മാത്രമായിരുന്നു ചിന്ത. കോളനിയിലെ മുഴുവൻ ആളുകളും പങ്കെടുക്കണം. നാളെയാണ് ബുധനാഴ്ച - ഇന്നുതന്നെ എല്ലാവരോടും പറയണം. നേരേ പോയത് മാധവന്റെ വീട്ടിലേക്കാണ്.

പൈപ്പിനടുത്തെത്തിയപ്പോഴാണ് ആരോ ഇരുന്ന്



തുണി അലക്കുന്നു. രാമുവിന് ദേഷ്യവും സങ്കടവും തോന്നി.

"അലക്കാൻ വേറെ സ്ഥലം കണ്ടില്ല അല്ലേ? കോളനിയിലെ മുഴുവൻ ആളുകളും വെള്ളമെടുക്കുന്ന പൈപ്പാണ്. അതിനുചുറ്റും വൃത്തികേടാക്കണോ? നിങ്ങളൊക്കെ മനുഷ്യരാണോ?"

തല്ലു കൊള്ളുമെന്നുതന്നെ തോന്നി ആ

സ്ത്രീക്ക്. ഉടൻ തന്നെ തുണിയും ബക്കറ്റുമെടുത്ത് അവർ സ്ഥലം വിടുകയും ചെയ്തു.

രാമു മാധവനെയും കൂട്ടി മുഴുവൻ വീടുകളിലും പോയി. തിരികെ എത്തിയപ്പോൾ സമയം ഏറെ വൈകിയിരുന്നു.

നാലും കൂടിയ മുക്കിൽ തന്നെയാണ് ജനവിദ്യാകേന്ദ്രം. കോളനിയുടെ നടുവിലാണ് അത്. കുറേ ബഞ്ചുകളുണ്ട്. എല്ലാം കോളനി നിവാസികളുടെ സംഭാവന. അത് അവരുടെ കേന്ദ്രമാണ്. പഠിക്കാനും പാടാനും നാടകം കളിക്കാനും രസിക്കാനും ഉള്ള സ്ഥലം. ആഴ്ചതോറും ചർച്ചാ ക്ലാസ്സുകൾ നടക്കും. ഇടയ്ക്കൊക്കെ സിനിമയുണ്ടാകും. മാസത്തിലൊരിക്കലെങ്കിലും എല്ലാവരും ഒത്തുകൂടും. ചിലപ്പോൾ പാട്ടും നാടകവുമൊക്കെ ഉണ്ടാകും. കോളനിയിലെ ജീവിതത്തിന്റെ ഒരു ഭാഗമാണ് ജനവിദ്യാകേന്ദ്രം.

അഞ്ചുമണിയാണ് പതിവു സമയം. ടീച്ചർ പത്തു മിനിട്ട് മുൻപേ എത്തി. കേന്ദ്രം നിറയെ ആളുകളുണ്ട്. ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളും വയസ്സായവരും എല്ലാമുണ്ട്. പെണ്ണുങ്ങൾ കൂട്ടം കൂടി നിൽക്കുന്നു. കഴിഞ്ഞദിവസം ഡോക്ടർ പറഞ്ഞ കാര്യങ്ങൾ ചർച്ചചെയ്യുകയാണ്.

"എല്ലാവരും എത്തിക്കഴിഞ്ഞല്ലോ? നമുക്ക് തുടങ്ങാം." ടീച്ചർ അകത്തേക്കു കടന്നു.

"നല്ല വേനലാണ്. കിണറും കുളവുമൊക്കെ വറ്റി

ക്കഴിഞ്ഞു. പുഴയിൽ വെള്ളമില്ല. പൈപ്പുവെള്ളം വല്ലപ്പോഴുമേ കിട്ടൂ. ഞാൻ പറഞ്ഞതു ശരിയല്ലേ?" ടീച്ചർ തുടക്കമിട്ടു.

"ലോറിയിൽ വെള്ളം കൊണ്ടുവരാൻ തുടങ്ങീട്ടുണ്ട്." വാസന്തി പറഞ്ഞു. "അതു ചീത്ത വെള്ളമാണ് ടീച്ചർ. കലങ്ങി മറിഞ്ഞ വെള്ളം. അതു കുടിച്ചാൽ രോഗം പിടിക്കും." നിരവധി പേർ ചേർന്നു പറഞ്ഞു.

"അതു തന്നെയാണ് ഞാനും പറയുന്നത്. പച്ച വെള്ളം കുടിക്കരുതെന്നല്ലേ ഡോക്ടറും പറഞ്ഞത്. വെള്ളത്തിലൂടെ പകരുന്ന രോഗങ്ങൾ കൂടു



തൽ ഉണ്ടാവുക വേനൽക്കാലത്താണ്."

"അതെന്തുകൊണ്ടാണ് ടീച്ചർ?" മാധവനാണ് സംശയം.

"വേനൽക്കാലത്ത് വെള്ളം കുറവാണല്ലോ. ആളുകൾക്ക് വെള്ളമില്ലാതെ പറ്റുമോ? നല്ലവെള്ളത്തിന് പകരം വല്ലവെള്ളവും കുടിക്കും. അപ്പോഴാണ് രോഗങ്ങൾ ഉണ്ടാവുക" - ടീച്ചർ പറഞ്ഞു നിർത്തി.

"കിണറുകളൊക്കെ മൂടിക്കളഞ്ഞില്ലേ? അല്ലെങ്കിൽ ഇത്ര വിഷമമുണ്ടാകില്ലായിരുന്നു." കേശവന്റെ അഭിപ്രായമാണ്.

"കേശവൻ പറഞ്ഞതു ശരിയാണ്. കിണറുകൾ ഉപയോഗിച്ചിരുന്നെങ്കിൽ കുറെ ഭേദമുണ്ടാകുമായിരുന്നു. കിണറുകൾ മിക്കവാറും മൂടിക്കഴിഞ്ഞു എന്നതു ശരി. ബാക്കിയുള്ളതെങ്കിലും സൂക്ഷിച്ചുകൂടേ? അത്രയെങ്കിലും ഉപകാരമാകില്ലേ?" ടീച്ചർ ചോദിച്ചു.

"കിണറ്റിലെ വെള്ളം കുടിക്കാൻ നല്ലതാണോ?" ചെറുപ്പക്കാരനായ രാജേഷിനാണ് സംശയം.

"പണ്ടൊക്കെ കിണറ്റീന്നു തന്നെയല്ലേ കുടിച്ചിരുന്നത്?" പഴമക്കാരനായ അയ്യപ്പന് ദേഷ്യം വന്നു.

"അതു ശരിയാണ്. ഇപ്പോഴും ഗ്രാമങ്ങളിൽ അധികം ആളുകളും കിണർ വെള്ളമാണ് കുടിക്കുന്നത്. കിണറിനെ മൂടിയിടണം. പരിസരം വൃത്തിയാക്കിവെക്കണം. എന്നാലേ കിണറ്റിലെ

വെള്ളം നന്നായിരിക്കൂ. നമ്മുടെ പഞ്ചായത്ത് കിണറിന്റെ കാര്യം നോക്കൂ. അതിലെ വെള്ളം നന്നായിരുന്നെങ്കിലോ? അലക്കാൻ എങ്കിലും ഉപയോഗിച്ചു കൂടേ? അപ്പോൾ പൈപ്പുവെള്ളം കുടിക്കാൻ മാത്രമാക്കാമായിരുന്നു." ടീച്ചർ പറഞ്ഞു.

"ടീച്ചർ പറഞ്ഞതു ശരിയാണ്. പക്ഷേ ആ കിണറ് ആകെ ചീത്തയായി കിടക്കുകയാണ്. ഇന്നലെ ഒരു പാമ്പും ചത്തു കിടപ്പുണ്ട്. ചുറ്റുപാടുമാണെങ്കിൽ കാടുപിടിച്ചു കിടക്കുന്നു. അത് ഒന്നിനും കൊള്ളില്ല." ജാനു തീർത്തു പറഞ്ഞു.

"നമ്മളെല്ലാം ചേർന്നാൽ അതു നന്നാക്കാൻ പറ്റില്ലേ? വെള്ളം വറ്റിക്കണം. കാടും പടലും വെട്ടിക്കളയണം. എല്ലാവരും കൂടി ആയാൽ രണ്ടുമണിക്കൂറിന്റെ പണിയേ ഉള്ളൂ. എല്ലാവരും തയ്യാറാവണം. എന്തുപറയുന്നു?" രാമുവാണ് ചോദിച്ചത്.

"ഞങ്ങൾ തയ്യാർ." എല്ലാവരും ചേർന്നാണ് മറുപടി പറഞ്ഞത്.

കാര്യങ്ങളുടെ പോക്കു കണ്ട് ടീച്ചർ ചിരിച്ചു.

"നമുക്ക് ചന്തത്തോടും നന്നാക്കണം. എനിക്കതിലിറങ്ങി ഒന്നു കുളിക്കണം." അപ്പുപ്പൻ തന്റെ ആഗ്രഹം തുറന്നു പറഞ്ഞു.

"എല്ലാം ഒന്നിച്ചു നടക്കില്ല. ആദ്യം കിണർ നേരെയാക്കാം. ഈ ഞായറാഴ്ചയായാലോ? വൈകിയാൽ നടക്കില്ല." രാമു എല്ലാവരോടുമായി പറഞ്ഞു.

"ശരി – ഞായറാഴ്ച തന്നെയാകാം." രാമുവിന്റെ അഭിപ്രായം എല്ലാവരും സമ്മതിച്ചു.

"ഞായറാഴ്ച കാലത്തേ തന്നെ എല്ലാവരും എത്തണം. ഞാനും വരാം. ബാക്കി കാര്യങ്ങൾ അവിടെവെച്ച് സംസാരിക്കാം." ടീച്ചർ പറഞ്ഞു.

എല്ലാവരും ചിരിച്ചു. അന്നത്തെ ചർച്ചാവേദി അവസാനിച്ചു.

ഞായറാഴ്ച പത്തുമണിയോടടുത്തപ്പോഴാണ് ടീച്ചർ കിണറ്റിൻകരയിലെത്തിയത്. വെള്ളം കോരി വറ്റിച്ചു കഴിഞ്ഞു. പരിസരമാകെ വൃത്തിയാക്കി യിട്ടുണ്ട്. രാമുവും മാധവനും അയ്യപ്പനും കേശ വനും ജാനുവും വാസന്തിയും – കോളനി മുഴുവ നുമുണ്ട്. ടീച്ചർക്ക് സന്തോഷം തോന്നി.

"ഇനി എല്ലാവരും ചായ കുടിക്കൂ. അതുകഴി ഞ്ഞിട്ടാകാം ബാക്കി." ടീച്ചറുടെ ശബ്ദം. അപ്പോ ഴാണ് എല്ലാവരും ടീച്ചർ വന്നതറിഞ്ഞത്.

"ഇതിനാണ് ടീച്ചർ വൈകിയത് അല്ലേ? എല്ലാ വരും വരിൻ." ജാനു ടീച്ചറിന്റെ അടുത്തേക്കു നീങ്ങി.

അവിലും ചായയുമാണ് ടീച്ചർ കൊണ്ടുവന്നത്. ടീച്ചറും മകളും വിളമ്പി. എല്ലാവർക്കും സന്തോഷം തോന്നി.

"ഇപ്പോ കെണറ് വൃത്തിയായി – ഇനി ഇതു ചീത്തയാക്കരുത്" രാമുവാണ് പറഞ്ഞത്.

"എല്ലാവരും കുട്ടികളോടു പറയണം ആരും

-കിണറ്റിൻകരയിൽ കളിക്കണ്ടോന്ന്" അയ്യപ്പൻ.

"അതുമിതും വീഴാതിരിക്കാൻ നമുക്കിതിനൊരു വലയിടണം." മാധവൻ അഭിപ്രായപ്പെട്ടു.

"അതെ നാളെത്തന്നെ ആകട്ടെ. ചെലവ് എല്ലാവരും കൂടി എടുക്കാം." കേശവന്റേതാണ് നിർദ്ദേശം. എല്ലാവരും സമ്മതിച്ചു.

"ഇനി പൈപ്പിൻചോട്ടിലെ അലക്കു കല്ലുകൾ മാറ്റണം. ഈ കെണറിനടുത്തും അലക്കാൻ പാടില്ല. ദേ അങ്ങോട്ടുമാറ്റി അലക്കു കല്ലിടാം." കിണറ്റിൽ നിന്നുമാറി ഒരു സ്ഥലം കാണിച്ച് ടീച്ചർ പറഞ്ഞു.

"കുളിക്കുന്നവരും അവിടെ നിന്ന് കുളിക്കണം – ഈ തറയിൽ നിന്നു വേണ്ട" അത് രാമുവാണ് പറഞ്ഞത്.

"അടുത്തയാഴ്ച ചന്തത്തോട്" അയ്യപ്പന് അതാണ് ആവശ്യം.

"അങ്ങനെയാകാം. അതിനുമുൻപ് ചിലതു ചെയ്യാനുണ്ട്. തോട്ടിൽ നിന്ന് ഓലയൊക്കെ മാറ്റണം. തടിയൊക്കെ എടുത്തുമാറ്റണം. പഞ്ചായത്തിനോടു പറയണം. ചന്തക്കാരെ കൂട്ടണം. അങ്ങനെ പലതും ചെയ്യണം." രാമു പറഞ്ഞു.

"അതും നടക്കും രാമൂ. നമുക്കുവേണമെന്നു വെച്ചാൽ നടക്കും. നാളത്തന്നെ നമുക്ക് പ്രസിഡന്റിനെ കാണാം." ടീച്ചർ രാമുവിനെ സമാധാനിപ്പിച്ചു.



എല്ലാവരും ഉപകരണങ്ങളുമായി പിരിഞ്ഞുപോകാൻ തുടങ്ങി. ടീച്ചറും മകളും സംതൃപ്തിയോടെ അവരെനോക്കി നിന്നു.

Laser typesetting at Impress Tech. (P) Ltd., Trivandrum
and printed at Shivam Offset Press, New Delhi-110 028